# ഹിന്ദുത്വം നേരിടുന്ന വെല്ലുവിളികൾ



തുഫെയ്ൽ അഹമ്മദ്



**ഹിന്ദുവെന്ന വാക്കുപോലും ഫാസിസമാണ് എന്ന വ്യാഖ്യാനങ്ങൾ നിറഞ്ഞുനിൽക്കുന്ന കാലത്ത് ഹിന്ദുത്വം നേരിടുന്ന വെല്ലുവിളികളെക്കുറിച്ച് പഠിക്കുകയാണ് ലേഖകൻ.**

ഭാരതീയ സംസ്ക്കാരത്തിന്റേതുമാത്രമായ അതുല്യമായ ഒരു ജീവിതരീതിയും അറിവിന്റെ സഞ്ചയവുമാണ് ഹിന്ദുത്വം. എന്നാൽ തികച്ചും വ്യത്യസ്തമായ മറ്റൊരു കോണിലൂടെയാണ് ഹിന്ദുത്വം ഇന്ന് വീക്ഷിക്കപ്പെടുന്നത്. അതുകൊണ്ട് തന്നെ അതിന് അകത്തു നിന്നും പുറത്തുനിന്നുമുള്ള വെല്ലുവിളികളെ നേരിടേണ്ടിയും വരുന്നു. ജനുവരി 21ാം തിയതിയിൽ ഇന്ത്യൻ പാർലമെന്ററി കാര്യമന്ത്രി എം. വെങ്കയ്യനായിഡു ട്വീറ്റ് ചെയ്തത് ഇങ്ങനെയാണ്: 'ഹിന്ദുത്വത്തിന്റെ സന്ദേശം ലോകം മുഴുവൻ എത്തിച്ച മഹാനായ ഹിന്ദുസന്ന്യാസി വിവേകാനന്ദനെ കാണുമ്പോൾ അപാരമായ പ്രചോദനമുൾക്കൊള്ളുന്നു.' കന്യാകുമാരിയിലെ വിവേകാനന്ദ റോക്ക് മെമ്മോറിയൽ സന്ദർശിച്ചതിന് ശേഷമാണ് റാവുവിന്റെ ഈ കമന്റ്. ഈ അർത്ഥത്തിൽ സാർവ്വലൗകികമായ ഒരു ജീവിതരീതിയാണ് ഹിന്ദുത്വം എന്നു പറയാം. 1893 സപ്തംബറിലെ ചിക്കാഗോ ലോകമതസമ്മേളനത്തിൽ വിവേകാനന്ദൻ അവതരിപ്പിച്ചതും ഈ കാഴ്ചപ്പാട് ആയിരുന്നു. വിവേകാനന്ദൻ പറഞ്ഞു: ''ഞങ്ങൾ സാർവ്വലൗകികമായ സഹിഷ്ണുതയിൽ വിശ്വസിക്കുക മാത്രമല്ല മറ്റ് എല്ലാ മതങ്ങളും സത്യമാണെന്ന് അംഗീകരിക്കുകയും ചെയ്യുന്നു,''

'കാലഹരണപ്പെട്ട മാർക്സിസ്റ്റു



'1871 ൽ ബ്രിട്ടീഷുകാർ ഇന്ത്യയിലെ ആദ്യത്തെ സെൻസസ് നടത്തിയപ്പോൾ മുസ്ലീം, ക്രിസ്ത്യൻ, ബുദ്ധ, ജൈന മതങ്ങളൊഴിച്ച് ബാക്കിയുള്ള എല്ലാ വിഭാഗങ്ങളെയും ഒന്നിച്ച് സൂചിപ്പിക്കാനുള്ള ഒരു പദമായിട്ടാണ് 'ഹിന്ദു'വിനെ നിർവചിച്ചത്.

കാരനെന്ന് സ്വയം വിശേഷിപ്പിക്കുന്ന വിഖ്യാത ഇന്ത്യൻ ചരിത്രകാരൻ രാമചന്ദ്ര ഗുഹ ജനുവരി 25 ന് ട്വീറ്റ് ചെയ്തതിങ്ങനെ' 'ഹിന്ദുയിസത്തിന്റെ വിവിധവശങ്ങളെ ഞാൻ ബഹുമാനിക്കുന്നു. ...ഞാനൊരു ഹിന്ദുവാണുതാനും ഹിന്ദുത്വത്തിനും ഹിന്ദുമതഭ്രാന്തിനും ഞാൻ എതിരാണ്' മനുഷ്യാവകാശ പ്രവർത്തകനായ സുധാംശു എസ്. സിന്ധു അന്നുതന്നെ ട്വിറ്ററിൽ കുറിച്ചിട്ടു: 'ഹിന്ദുയിസത്തിനും ഹിന്ദുത്വത്തിനും കണിശമായ നിർവചനങ്ങളില്ല, പലപ്പോഴും ഹിന്ദുത്വമെന്നപേരിൽ ഹിന്ദുയിസത്തിനെ ചെളിവാരിതേക്കുന്നു. ചുരുക്കിപറഞ്ഞാൽ ഒരു ജീവിതരീതിയെന്നനിലക്ക്, ഒരു സംസ്ക്കാരമെന്ന നിലയ്ക്ക്, സാംസ്കാരികമായ ജ്ഞാനഭണ്ഡാഗാരമെന്ന നിലയ്ക്ക്, ഒരു മതമെന്ന നിലയ്ക്ക് ആത്മീയത എന്ന നിലയ്ക്ക് ഹിന്ദുത്വത്തിന് ഭാരതീയ സമൂഹത്തിൽ ഒരു പാട് വിവാദപരമായ അർഥതലങ്ങൾ കൈവന്നിരിക്കുന്നു. ആശയവാദം എന്ന അർത്ഥത്തിലുള്ള 'ഇസം' എന്ന വാക്കുചേരുന്നതുകൊണ്ട് ഇംഗ്ലീഷിലുള്ള ''ഹിന്ദുയിസം' എന്ന വാക്ക് അതിന്റെ പൂർണ്ണമായ അർഥത്തെ പ്രതിഫലിപ്പിക്കുന്നില്ല. ഒരു ആശയവാദം എന്ന അർഥത്തെ ദ്യോതിപ്പിക്കുന്നതുകൊണ്ട് ''ഹിന്ദുത്വം എന്ന വാക്കും ഹിന്ദുയിസത്തിന്റെ പൂർണ്ണമായ ഒരു ഭാഷാന്തരീകരണമായി കണക്കാക്കാൻ പറ്റില്ല. ഉദാഹരണത്തിന് ബി.ജെ.പിയുടെ വെബ്സൈറ്റിൽ ഹിന്ദുത്വത്തെ ആശയപരമായ ഒരു മുന്നേറ്റമായിട്ടാണ് കാണുന്നത്. 'ഹിന്ദുത്വമെന്ന ഈ പ്രസ്ഥാനം ഭാരതത്തിന്റെയും ലോകമെമ്പാടുമുള്ള ഹിന്ദുസമൂഹത്തിന്റെയും അടിത്തറയിൽ തന്നെ മാറ്റങ്ങൾ വരുത്തിക്കൊണ്ടിരിക്കുന്നു.'' താത്വികമായ തലത്തിൽ എന്താണ് ഹിന്ദുത്വം എന്നതിന് യാതൊരു പ്രസക്തിയുമില്ല. എന്നിരിക്കലും ഹിന്ദുത്വത്തിന്റെ വിവിധവശങ്ങളെക്കുറിച്ച് ചർച്ചചെയ്യുകയാണിവിടെ.

### ഹിന്ദുത്വം – സർവ്വലൗകികമായ ഒരു ജീവിതരീതി

ഹിന്ദുത്വം എന്ന വാക്കിന് ആർ.എസ്.എസ്സുമായി ബന്ധം കൈവന്നിരിക്കുന്നു. സ്വാമി വിവേകാന്ദൻ പ്രസ്താവിച്ചത്പോലെ ഒരു സാർവ്വലൗകികജീവിതരീതി (universal way of life) ആയിട്ടാണ് ആർ.എസ്.എസ് ഹിന്ദുത്വത്തെ കാണുന്നത്. ഭാരതത്തിന്റെ നിസ്തുലമായ വിജ്ഞാനശേഖരത്തെയും ആചരണപദ്ധതികളെയും ഹിന്ദുത്വമായിട്ടാണ് കാണുന്നത്. ഭാരതത്തിന്റെ അതിപുരാതനമായ പാരമ്പര്യത്തെ കാത്തുസൂക്ഷിക്കുകയും പ്രതിനിധീകരിക്കുകയും ചെയ്യുന്നവരായിട്ടാണ് ആർ.എസ്.എസ് സ്വയം ചിത്രീകരിക്കുന്നത്. മറ്റൊരർത്ഥത്തിൽ ഹിന്ദുത്വത്തിന്റെ കാത്തുസൂക്ഷിപ്പുകാരാണ് ആർ.എസ്.എസ്. ഭാരതത്തിന്റെ വ്യത്യസ്തമായ സംസ്ക്കാരങ്ങളെല്ലാം ആർ.എസ്.എസ്ന്റെ അജണ്ടയിലുണ്ട്. അവർക്ക് സ്വന്തമായി ഒരു അജണ്ടയില്ലെങ്കിലും 'ഹിന്ദുത്വ'ത്തെ അതിന്റെ തനതായ അർത്ഥത്തിൽ സാർവ്വലൗകികമായിട്ടാണ് ആർ.എസ്.എസ് കാണുന്നത് എങ്കിലും ഒരു വർഗ്ഗീയ സംഘടനയായിട്ടുതന്നെയാണ് ആർ.എസ്.എസ് പൊതുവേ വിലയിരുത്തപ്പെടുന്നത്. ഭാരതീയമല്ലാത്ത മുസ്ലീം– ക്രിസ്ത്യൻ വിശ്വാസപ്രമാണങ്ങൾക്ക് ഭീഷണിയാവുന്നു എന്ന തോന്നൽ കൊണ്ടാണത്, മാത്രമല്ല, ഭാരതത്തിന്റെ അതിവിശാലമായ സംസ്ക്കാരത്തേയും അതിന്റെ നാനാത്വത്തെയും ഓരോറ്റസംഘടന തന്നെ പ്രതിനിധീകരിക്കുക

എന്നത് തന്നെ പ്രശ്നങ്ങൾ സൃഷ്ടിക്കും. എന്നിരുന്നാലും ഭാരതത്തിന്റെ വിശാലമായ വൈവിധ്യത്തെ ആർ.എസ്.എസ് ഹിന്ദുത്വവീക്ഷണം ഉൾക്കൊള്ളുന്നു എന്നത് സത്യമാണ്.

അതുകൊണ്ടുതന്നെ സംഘടനാപരമായി ബന്ധമില്ലെങ്കിലും വിദ്വേഷാത്മകമായ വിമർശനങ്ങൾ നടത്തിവരുന്ന ആർ.എസ്.എസ് വക്താക്കളുമായി ബന്ധമുള്ള ഒരു പാട് ഹിന്ദുസംഘടനകളുണ്ട്.

**ഈയടുത്തകാലത്ത് ചില ഹിന്ദുഗ്രൂപ്പുകൾ ചില സംഭവങ്ങളിൽ അക്രമാസക്തമായ എതിർപ്പുകൾ പ്രകടിപ്പിക്കുന്നു. ഭാരതീയ മൂല്യങ്ങൾക്ക് നിൽക്കാത്ത രീതിയിൽ പ്രവർത്തിച്ചതിന് ജനുവരി 24ന് പിമുത്തലിക്കിന്റെ നേതൃത്വത്തിലുള്ള 'ശ്രീരാം സേന' എന്ന ഹിന്ദുഗ്രൂപ്പിലെ അംഗങ്ങൾ മംഗലാപുരത്ത് ഒരു പബ്ബിൽ ഒരു സ്ത്രീയെ ആക്രമിക്കുകയുണ്ടായി. ആ ഗ്രൂപ്പിലെ ഒരു ഡസൻ അംഗങ്ങൾ അറസ്റ്റ് ചെയ്യപ്പെട്ടു.**

### 2. ഹിന്ദുത്വം – ഒരു മതേതരജീവിത രീതി

ആദ്യം പറഞ്ഞ നിർവചനവുമായി ബന്ധപ്പെടുത്തി 'ഹിന്ദുത്വത്തിന്' രണ്ടാമത് കൊടുക്കാവുന്ന അർഥം ഒരു മതേതര ജീവിതരീതി എന്നതാണ്. ഈ അർഥത്തിൽ ഹിന്ദുവിന്റെ സാംസ്ക്കാരികരീതികളെ മതപരമായ ആശയങ്ങളിൽ നിന്ന് മാറ്റിനിർത്തുക ബുദ്ധിമുട്ടാണ്, ഹിന്ദുക്കളെ സംബന്ധിച്ചിടത്തോളം മതം എന്നത് ആത്മീയതയാണ്, അല്ലാതെ സംഘടിതമായ മതമല്ല. പക്ഷേ ആത്മീയതയുടെ ഈ സങ്കല്പത്തെ പ്രകൃതിയിൽ നിന്നും അടർത്തി മാറ്റി കാണാനും സാധിക്കില്ല. ഉദാഹരണത്തിന് ഹിന്ദുക്കൾ മരങ്ങളെയും പുഴകളെയും പാമ്പുകളെയും എന്നുവേണ്ട എല്ലാതരത്തിലുള്ള ജീവജാലങ്ങളെയും ആരാധിക്കുന്നു. ചരിത്രപരമായ അർത്ഥത്തിൽ സംസ്ക്കാരത്തിന്റെയും ആത്മീയതയുടെയും പ്രകൃതിയുടെയും സമഞ്ജസമായ സമ്മേളനത്തിന്റെ മകുടോദാഹരണമാണ് ഹിന്ദുത്വം. ചരിത്രം മതേതരമായതിനാൽ ഹിന്ദുത്വവും മതേതരം തന്നെ.

അടുത്തകാലത്ത് പ്രസിദ്ധീകരിച്ച ഒരു ലേഖനത്തിൽ പ്രഗത്ഭ അഭിഭാഷകനായ റാം ജത് മലാനി, ഹിന്ദുത്വത്തെക്കുറിച്ചുള്ള 1995 ലെ ഒരു സുപ്രീം കോടതി ഉത്തരവ് ഉദ്ധരിക്കുകയുണ്ടായി. അതിൽ പറയുന്നത് ഇങ്ങിനെയാണ് 'സാധാരണഗതിയിൽ ഹിന്ദുത്വമെന്ന വാക്ക് ഒരു ജീവിതരീതിയെന്നോ ഒരു മാനസികാവസ്ഥയെന്നോ ഉള്ള അർത്ഥത്തിലാണ് വ്യവഹരിക്കപ്പെടുന്നത് അതിനെ ഹിന്ദുമത മൗലികവാദമായി കണക്കാക്കാനോ അതുമായി തുലനം ചെയ്യാനോ പാടില്ല. ഹിന്ദുമതവിശ്വാസികളല്ലാത്തവരോടുള്ള ശത്രുതാമനോഭാവമായി ഹിന്ദുത്വത്തേയും ഹിന്ദുയിസത്തേയും ചിത്രീകരിക്കുന്നത് തികച്ചും തെറ്റാണ്– മിഥ്യാവാദമാണ്. പൗരാണിക ഭാരതത്തിന്റെ ചരിത്രത്തിലെവിടെയും ഹിന്ദു എന്ന വാക്ക് ഒരു മതത്തെ സൂചിപ്പിക്കാനായി ഒരിക്കലും ഉപയോഗിച്ചിട്ടില്ല. രാംജത് മലാനി തുടരുന്നു: 'ഹിന്ദു' എന്നത് പുറത്തുനിന്നു വന്ന ഒരു വാക്കാണ്. ബ്രിട്ടീഷുകാരാണ് അതിന് മതപരമായ ഒരർത്ഥം കൊടുത്തത്. '1871 ൽ ബ്രിട്ടീഷുകാർ ഇന്ത്യയിലെ ആദ്യത്തെ സെൻസസ് നടത്തിയപ്പോൾ മുസ്ലീം,ക്രിസ്ത്യൻ, ബുദ്ധ, ജൈന മതങ്ങളൊഴിച്ച് ബാക്കിയുള്ള എല്ലാ വിഭാഗങ്ങളെയും ഒന്നിച്ച് സൂചിപ്പിക്കാനുള്ള ഒരു പദമായിട്ടാണ് 'ഹിന്ദു' വിനെ നിർവചിച്ചത്.

### 3. ഹിന്ദുത്വം– ഒരു മതമൗലികവാദം

സാർവ്വലൗകികമായ ജീവിതരീതിയെന്നും മതേതരജീവിയെന്നുമുള്ള ഹിന്ദുത്വത്തിന്റെ വിശാലവും വൈവിധ്യമാർന്നതുമായ സങ്കല്പങ്ങളെ ഒട്ടുമിക്ക ഹിന്ദുഗ്രൂപ്പുകളും അംഗീകരിക്കുന്നുണ്ട്. എന്നിരുന്നാലും പ്രായോഗികമായ തലത്തിൽ മേൽപ്പറഞ്ഞ രണ്ട് നിർവചനങ്ങളോടും നിഷേധാത്മകമായ നിലപാടു പുലർത്തുന്ന, ഹിന്ദുക്കളെന്നവകാശപ്പെടുന്ന ഇന്ത്യക്കാരുടെ ഗ്രൂപ്പുകളെ നമുക്ക് കാണാനും സാധിക്കും. ഉദാഹരണത്തിന് പാർക്കുകളിലും ഷോപ്പിങ്മാളുകളിലും കടന്നുചെന്ന് 'വാലന്റൈൻസ് ഡേ' ആഘോഷിക്കുന്ന യുവതീയുവാക്കളെ പിന്തിരിപ്പിക്കുന്ന ഹിന്ദുസംഘടനകളുണ്ട്. ഹിന്ദുമഹാസഭ, ബജ്രംഗദൾ, ശിവസേന, എന്നിങ്ങനെയുള്ള ചില ഹിന്ദുസംഘടനകളാണ് ഇതിന്റെ മുന്നിലുള്ളത്. പക്ഷേ, ഈ സംഘടനകളെ മതമൗലികവാദികളായി കാണാനാവില്ല. മതവും സംസ്ക്കാരവും ഉൾക്കൊള്ളുന്ന കുറച്ചുകൂടി വിശാലമായ ഒരു കാഴ്ചപ്പാടാണ് അവരുടേത്.

ഇതൊക്കെയാണെങ്കിലും, അവരും ഹിന്ദുത്വത്തിന്റെ സാർവ്വലൗകികമായ ആത്മീയതയെ കേവലം ഒരു മതം മാത്രമായി ചുരുക്കിയിരിക്കുന്നു. ഈ ഹിന്ദുസംഘടനകൾ ഒരു തരം അരക്ഷിതത്വബോധത്തെ വളർത്തിയിരിക്കുന്നു. നൂറ്റാണ്ടുകളായി ഭാരതീയർ വിദേശികളാൽ ആക്രമിക്കപ്പെടുകയും ഭരിക്കപ്പെടുകയും ചെയ്തിട്ടും നാമൊരിക്കലും ഒരു വിദേശസംസ്ക്കാരത്തിൽ അധിനിവേശം സ്ഥാപിക്കാൻ ശ്രമിച്ചിട്ടില്ല എന്ന വസ്തുതയായിരിക്കണം ഈ അരക്ഷിതത്വബോധത്തിന്റെ അടിത്തറ. ഇന്ത്യയുടെ മുൻരാഷ്ട്രപതിയും ഇന്ത്യൻ മിസൈൽ പ്രോഗ്രാമിന്റെ സൂത്രധാരനുമായ ഡോ. എ.പി.ജെ.അബ്ദുൾകലാം ഇക്കാര്യം കൃത്യമായി പറഞ്ഞുവെച്ചിരിക്കുന്നു. 'നമ്മുടെ 3000 വർഷത്തെ ചരിത്രത്തിൽ, ലോകത്തിന്റെ വിവിധഭാഗങ്ങളിൽ നിന്നുമുള്ള ആളുകൾ നമ്മെ ആക്രമിച്ചിട്ടുണ്ട്, നമ്മുടെ മനസ്സുകളെ കീഴടക്കിയിട്ടുണ്ട്. അലക്സാണ്ടർ മുതലിങ്ങോട്ട് ഗ്രീക്കുകാരും, പോർച്ചുഗീസുകാരും,ബ്രിട്ടീഷുകാരും, ഫ്രഞ്ചുകാരും, ഡച്ചുകാരും, എല്ലാവരും ഇവിടെ വരികയും നമ്മെ കൊള്ളയടിക്കുകയും ചെയ്തിട്ടുണ്ട്. നമ്മുടെതെല്ലാം കവർന്നെടുത്തിട്ടുണ്ട്. എന്നിട്ടും, ഇത്തരം പ്രവൃത്തികളൊന്നും മറ്റു രാജ്യക്കാരോട് നാം കാണിച്ചിട്ടില്ല. നാം ആരേയും കീഴടക്കിയിട്ടില്ല.'' ഹിന്ദുഗ്രൂപ്പുകാരുടെ ഉത്കണ്ഠ പ്രസക്തം തന്നെയാണ് പക്ഷേ, അവർ ഹിന്ദുത്വത്തിന്റെ യഥാർത്ഥ സങ്കല്പങ്ങളിൽ നിന്ന് മാറിപോകുന്നു.

### 4. ഹിന്ദുത്വം– ഒരു തരം ജിഹാദിസം

ഈയടുത്തകാലത്ത് ചില ഹിന്ദുഗ്രൂപ്പുകൾ ചില സംഭവങ്ങളിൽ അക്രമാസക്തമായ എതിർപ്പുകൾ പ്രകടിപ്പിക്കുന്നു. ഭാരതീയ മൂല്യങ്ങൾക്ക് നിരക്കാത്ത രീതിയിൽ പ്രവർത്തിച്ചതിന് 2009 ജനുവരി 24ന് പി.മുത്തലിക്കിന്റെ നേതൃത്വത്തിലുള്ള 'ശ്രീരാം സേന' എന്ന ഹിന്ദുഗ്രൂപ്പിലെ അംഗങ്ങൾ മംഗലാപുരത്ത് ഒരു പബ്ബിൽ ഒരു സ്ത്രീയെ ആക്രമിക്കുകയുണ്ടായി. ആ ഗ്രൂപ്പി



*'നമ്മുടെ സഹോദരിമാരായിരുന്നാൽപോലും ഞങ്ങൾ ഇതേ രീതിയിൽ പ്രതികരിക്കുമായിരുന്നു.'*
– പ്രമോദ് മുത്തലിക്ക്

ലെ ഒരു ഡസൻ അംഗങ്ങൾ അറസ്റ്റ് ചെയ്യപ്പെട്ടു. ആ അക്രമണത്തെ മുത്താലിക് ന്യായീകരിച്ചത് ഇങ്ങനെയാണ്. 'ആ പബ്ബിൽ യുവതികൾ മയക്കുമരുന്ന് ഉപയോഗിക്കുകയും അസാൻമാർഗിക പ്രവർത്തനങ്ങളിൽ ഏർപ്പെടുകയും ചെയ്യുകയായിരുന്നു. 'നമ്മുടെ സഹോദരിമാരായിരുന്നാൽപോലും ഞങ്ങൾ ഇതേ രീതിയിൽ പ്രതികരിക്കുമായിരുന്നു.''അതേപോലെതന്നെ ഇന്ത്യയിൽ പല ഭീകരാക്രമണങ്ങളുടേയും പുറകിൽ മുസ്ലീങ്ങളല്ല – ആക്രമണങ്ങൾക്ക് മുസ്ലീങ്ങളെ കുറ്റപ്പെടുത്താറുണ്ടെങ്കിലും, ഹിന്ദുരാഷ്ട്രമെന്ന സങ്കല്പത്തിൽ ആവേശമുൾക്കൊള്ളുന്ന 'അഭിനവ് ഭാരത്' എന്ന ഹിന്ദുഗ്രൂപ്പിന് അത്തരത്തിലുള്ള പല ആക്രമണങ്ങളുമായും ബന്ധമുണ്ട്.

അത്തരം ഗ്രൂപ്പുകളെ സംബന്ധിച്ചിടത്തോളം, ഹിന്ദുത്വമെന്നത് ഒരു സായുധപ്രത്യയ ശാസ്ത്രമാണ്. ലോകമെമ്പാടുമുള്ള ഇസ്ലാമിസ്റ്റ് ഗ്രൂപ്പുകൾക്ക് ജിഹാദിസമെന്നതുപോലെ. ഉദാഹരണത്തിന് മഹാരാഷ്ട്രയിൽ ബി.ജെ.പിയുടെ സഖ്യകക്ഷിയായ ശിവസേന ഇന്ത്യൻ സംസ്ക്കാരത്തെ രക്ഷിക്കാൻ ചാവേറുകളെ ഉപയോഗിക്കണമെന്നുപോലും പറഞ്ഞിരിക്കുന്നു. 2008 ജൂൺ 18 ന് ശിവസേനാപത്രമായ 'സാംമ്ന'യുടെ മുഖപ്രസംഗത്തിൽ ഇങ്ങനെ പറയുന്നു. 'ഹിന്ദുസ്ഥാനിൽ ഇസ്ലാമികഭീകരവാദം വളർന്നുകൊണ്ടിരിക്കുന്നു. ഇതിനെ നേരിടാൻ തുല്യശക്തിയുള്ള ഹിന്ദുഭീകരവാദം കൊണ്ടേ സാധിക്കൂ. ഇസ്ലാമിക് തീവ്രവാദികളെപോലെ ഹിന്ദുചാവേറുകൾ ഉണ്ടാകേണ്ടിയിരിക്കുന്നു, ഈ രാഷ്ട്രത്തെ രക്ഷിക്കാൻ'. 2015 ആഗസ്ത് 15ന് ശിവസേന വീണ്ടും എഴുതി. 'ഹിന്ദുവിന് ഈ രാജ്യത്ത് അഭിമാനത്തോടെ ജീവിക്കാൻ സാധിക്കണം. അവന്റെ ശബ്ദം സിംഹഗർജ്ജനമായിരിക്കണം' പാക്കിസ്ഥാന്റെ തീവ്രവാദികളെ നേരിടാൻ ഹിന്ദുക്കൾ മതാഭിമാനമുള്ളവരായിരിക്കണം. ഹിന്ദുക്കൾ മനുഷ്യബോംബുകളായി അവരുടെ രാജ്യത്തെ ആക്രമിച്ചുവേണം പാക്കിസ്താന് മറുപടി കൊടുക്കാൻ.

**2008 ജൂൺ 18 ന് ശിവസേനാപത്രമായ 'സാംമ്ന'യുടെ മുഖപ്രസംഗത്തിൽ ഇങ്ങിനെ പറയുന്നു. 'ഹിന്ദുസ്ഥാനിൽ ഇസ്ലാമികഭീകരവാദം വളർന്നുകൊണ്ടിരിക്കുന്നു. ഇതിനെ നേരിടാൻ തുല്യശക്തിയുള്ള ഹിന്ദുഭീകരവാദം കൊണ്ടേ സാധിക്കൂ. ഇസ്ലാമിക് തീവ്രവാദികളെപോലെ ഹിന്ദുചാവേറുകൾ ഉണ്ടാകേണ്ടിയിരിക്കുന്നു, ഈ രാഷ്ട്രത്തെ രക്ഷിക്കാൻ'**

### 5. ഹിന്ദുത്വം: ഒരു ചലനാത്മകജീവിത വീക്ഷണം:

ഹിന്ദുക്കൾ, പുഴകളെയും മരങ്ങളെയും പാമ്പുകളെയും പുരുഷനെയും സ്ത്രീയേയും സൂര്യനേയും ഒരു വിധം എല്ലാറ്റിനേയും ആരാധിക്കുന്നു. ഡൽഹിയിൽ ശനിയെ പ്രതിഷ്ഠിച്ച ഒരു ക്ഷേത്രമുണ്ട്. പക്ഷേ അതിന്റെ കേന്ദ്രത്തിലുള്ള ഹിന്ദുത്വം മാറ്റങ്ങൾ ഉൾക്കൊള്ളാൻ തയ്യാറാവുന്ന ഒരു ചലനാത്മക ശക്തിയാണ്. ഉദാഹരണത്തിന് ബിഹാറിൽ സച്ചിൻ ടെൻഡുൽക്കറുടെ പേരിലാണ് ഒരു ക്ഷേത്രം പണിതിരുക്കുന്നത്. ബോളിവുഡ് നടൻ അമിതാഭ് ബച്ചന്റെ പേരി

ലാണ് അദ്ദേഹത്തിന്റെ ആരാധകർ കൊൽക്കത്തയിൽ ക്ഷേത്രം പണിതിരിക്കുന്നത്. ജാതിവ്യവസ്ഥയെ അനുകൂലിക്കുന്നെന്ന പേരിൽ രാജാറാം മോഹന്റായിയുടെ നേതൃത്വത്തിൽ ഒരു കൂട്ടം ഹിന്ദുക്കൾ മനുസ്മൃതിയെ തള്ളിപ്പറഞ്ഞു. അടുത്തുതന്നെ ഭിന്നലൈംഗികതയുള്ളവരെയും ഈ സമൂഹം നിയമാനുസൃതമായി അംഗീകരിക്കുമെന്ന സൂചനയുണ്ട്.

അമേരിക്കൻ ഇൻഡോളജിസ്റ്റായ ഡേവിഡ് ഫ്രോളി അടുത്ത കാലത്ത് എഴുതി. 'ഇക്കാലത്തെ ജനാധിപത്യപാരമ്പര്യങ്ങളിൽ എന്നപോലെ ഹിന്ദുയിസവും വൈവിധ്യാത്മകമായ സാമൂഹിക പാരമ്പര്യങ്ങളിൽ അനായാസം ഇഴുകിച്ചേരുന്നു.' ഹിന്ദുസമൂഹം ഭാരതത്തിൽ ജനാധിപത്യത്തെ അംഗീകരിച്ചത് അതുല്യമായ ഒരു സംഗതിതന്നെയാണ്, ഇസ്ലാമികരാഷ്ട്രങ്ങളിൽ കാണാൻ സാധിക്കാത്ത കാര്യം.

ഇത് വിവിധജനവിഭാഗങ്ങളുടെ ശാക്തീകരണത്തിലേക്കാണ് നയിച്ചത്. ഹിന്ദുത്വം മാറ്റങ്ങളെ ഉൾക്കൊള്ളാനും ജനാധിപത്യത്തെ അംഗീകരിക്കാനും തയ്യാറായതിന്റെ ഫലമായി ലക്ഷക്കണക്കിന് താഴ്ന്ന ജാതിയിൽപെട്ട ഹിന്ദുക്കൾ തുല്യപൗരന്മാരായി ജീവിക്കുന്നു. മാറ്റങ്ങളെ ഉൾക്കൊള്ളാൻ തയ്യാറുള്ള ഒരു ജീവിതരീതിയാണ് മറിച്ച് വെറുമൊരു മതമല്ല ഹിന്ദുത്വം. ജനാധിപത്യത്തെ അംഗീകരിച്ചത് കൊണ്ടാണ് പഞ്ചായത്ത് രാജ് സംവിധാനത്തിലൂടെ ലക്ഷക്കണക്കിന് സ്ത്രീകൾക്ക് ശാക്തീകരണം നൽകാൻ സാധിച്ചത്. ജനാധിപത്യത്തെ അംഗീകരിച്ച ഹിന്ദുത്വത്തിന്റെ ഏറ്റവും വലിയ നേട്ടം വരും ദശകങ്ങളിൽ സ്ത്രീകൾക്ക് പൊതുരംഗങ്ങളിലുള്ള ഉയർച്ചതന്നെയായിരിക്കും.

**ഉപസംഹാരം**

സമാധാന കാംക്ഷികളും അല്ലാത്തവരുമായ എല്ലാ ഹിന്ദു ഗ്രൂപ്പുകളും ഹിന്ദുത്വത്തെകാണുന്നത് സാധാരണ വിജ്ഞാന ശേഖരവും ജീവിതരീതിയുമായിട്ടാണ്. സംസ്കാരവും ആദ്ധ്യാത്മികതയും പ്രകൃതിയും ഇഴചേർന്നുനിൽക്കുന്ന ആശയങ്ങളുടേയും ആചരണങ്ങളുടേയും ഒരു വ്യവസ്ഥിതിയായിട്ടാണ്. ഇത്രയും പറഞ്ഞതിൽ നിന്ന് വിവിധആളുകൾ ഹിന്ദുത്വത്തെ വിവിധരീതിയിലാണ് കാണുന്നത് എന്ന് വ്യക്തമാണ്.

**ശിവസേന ഇന്ത്യൻ സംസ്കാരത്തെ രക്ഷിക്കാൻ ചാവേറുകളെ ഉപയോഗിക്കണമെന്നുപോലും പറഞ്ഞിരിക്കുന്നു. 2008 ജൂൺ 18 ന് ശിവസേനാപത്രമായ 'സാംമ്ന'യുടെ മുഖപ്രസംഗത്തിൽ ഇങ്ങിനെ പറയുന്നു. 'ഹിന്ദുസ്ഥാനിൽ ഇസ്ലാമികഭീകരവാദം വളർന്നുകൊണ്ടിരിക്കുന്നു. ഇതിനെ നേരിടാൻ തുല്യശക്തിയുള്ള ഹിന്ദുഭീകരവാദം കൊണ്ടേ സാധിക്കൂ. ഇസ്ലാമിക് തീവ്രവാദികളെപോലെ ഹിന്ദുചാവേറുകൾ ഉണ്ടാകേണ്ടിയിരിക്കുന്നു, ഈ രാഷ്ട്രത്തെ രക്ഷിക്കാൻ'**

ഒരു ജീവിതരീതിയിലെന്നനിലയിൽ ഹിന്ദുത്വത്തെ ചില ഗ്രൂപ്പുകൾ ആക്രമോത്സുകരായി പ്രതിരോധിക്കുമ്പോൾ അതിഷ്ടപ്പെടാത്ത ചിലരുടെ എതിർപ്പുകൾ നേരിടേണ്ടിവരികയും ചെയ്യുന്നു. ക്രിസ്ത്യൻ, മുസ്ലീം, ഹിന്ദു ലിബറലുകൾ എന്നീ മൂന്നുശക്തികളും ചേർന്നാണ് ഹിന്ദുത്വത്തിന് ഭീഷണിയുയർത്തുന്നത് എന്ന് ചില ഹിന്ദു ഗ്രൂപ്പുകൾ ചിന്തിക്കുന്നു.

ഒരു ജീവിത വീക്ഷണമെന്ന രീതിയിൽ ഹിന്ദുത്വത്തിന് തുരങ്കം വെക്കുന്നതിൽ ഇസ്ലാം, ക്രിസ്ത്യൻ ആശയപ്രസ്ഥാനങ്ങൾ വിജയിക്കുമ്പോൾ വരും വർഷങ്ങളിൽ ഹിന്ദുതീവ്രവാദം ശക്തിപ്പെടാനാണ് സാധ്യത. ഉദാ. ഹിന്ദുവും മുസ്ലീമും തമ്മിലുള്ള വിവാഹത്തിന് ഹിന്ദു പെൺകുട്ടിയെ മതം മാറ്റണം ലൗ ജിഹാദ് എന്ന പ്രതിഭാസം. ഒരു അന്യമതത്തിൽപെട്ടയാൾക്ക് ഹിന്ദുവിനെ കല്ല്യാണം കഴിക്കാൻ മതംമാറണമെന്നില്ല. എന്നാൽ ഒരിക്കലും മുസ്ലീങ്ങൾക്ക് ഇത് സ്വീകാര്യമല്ല. മുസ്ലീം ജനസംഖ്യവർദ്ധിച്ചുവരുന്ന സ്ഥലങ്ങളിൽ ഹിന്ദുത്വത്തെ തുടച്ചുനീക്കുന്നരീതിയിൽ മതപരമായ മൂല്യങ്ങളുടെ ഒരു അധിനിവേശം അവർ നടത്തുന്നു. ഉദാഹരണത്തിന് മുസ്ലീങ്ങളെ പ്രീണിപ്പിക്കാൻവേണ്ടി പ്രാദേശികഭരണകൂടം ഏർപ്പെടുത്തിയ നിരോധനം കാരണം പശ്ചിമബംഗാളിലെ ചില തഹസീലുകളിൽ ഹിന്ദുക്കൾക്ക് 2012 മുതൽ ദുർഗ്ഗാപൂജ ആഘോഷിക്കാൻ സാധിക്കുന്നില്ല. ഇന്ത്യയിലെ എഴുത്തുകാർക്കും ഉദ്യോഗസ്ഥന്മാർക്കും നല്ലപിള്ള ചമയാൻ ഈ പ്രീണനം ആവശ്യം തന്നെ. പക്ഷെ, ഹിന്ദുത്വത്തിന്റെ അർഥത്തെത്തന്നെ നിരാകരിക്കുന്ന രീതിയിൽ തീവ്രവാദസ്വഭാവങ്ങളെ പരിപോഷിപ്പിക്കാൻ മാത്രമെ അത് സഹായിക്കുകയുള്ളൂ ഭാരതത്തിന്റെ ബൗദ്ധിക സംവാദങ്ങളിലുള്ള ഈ ശൂന്യത, സോഷ്യൽ മീഡിയയിൽ 'സിക്കുലറിസം' (siku-larism) എന്ന പേരിലാണ് ചർച്ചചെയ്യപ്പെടുന്നത്. ഇസ്ലാമിസത്തിന്റെയും ലിബറലിസത്തിന്റെയും 'പൊളിറ്റിക്കൽ കറക്ട് നെസ്സ്' ന്റെയും ഒരു കൂട്ടായ്മ എന്ന നിലയ്ക്ക് ഭാരതത്തിന്റെ അഖണ്ഡതയ്ക്ക് വലിയ ഭീഷണിയാണ് ഈ സിക്കുലറിശം. ഇത്തരം വൈരുദ്ധ്യങ്ങൾക്കിടയിൽ ഇന്ത്യൻ ഭരണഘടനയായിരിക്കണം സ്വീകാര്യമായ മാർഗ്ഗം.

ആക്രമണോത്സുകമായ ഹിന്ദുത്വ ഗ്രൂപ്പുകൾ ഉയർത്തുന്ന ഉത്കണ്ഠകൾ താൽക്കാലികമായ ഒരു അധിനിവേശമനോഭാവത്തിന്റെതു മാത്രമാണ് എന്നാണ് 'ഹിന്ദുസ്ഥാൻ ടൈംസിന്റെ ലീഗൽ എഡിറ്റർ സത്യപ്രകാശ് അഭിപ്രായപ്പെടുന്നത്. 'ഒരു ജീവിതരീതിയെന്ന നിലയ്ക്ക് ഹിന്ദുത്വം എല്ലാ മതങ്ങൾക്കും മുമ്പേ നിലനിന്നിരുന്നു. 'ഒന്നേകാൽ ബില്യൺ ജനങ്ങളുള്ള ഒരു രാഷ്ട്രത്തിൽ ഏതാനും പേർ യഥാർത്ഥ ഹിന്ദുത്വത്തിൽ നിന്ന് വ്യതിചലിച്ചിട്ടുണ്ടെങ്കിൽ അതിന്റെ അർഥം ഹിന്ദുത്വത്തിന്റെ സാംസ്കാരിക അസ്തിത്വം ഭീഷണിയിലാണ് എന്നല്ല''

'ചരിത്രമാകെയെടുത്തുപരിശോധിച്ചാൽ മറ്റുള്ളവരെ ആക്രമിക്കുന്നതിനു പകരം തങ്ങളുടെ അടിസ്ഥാനമൂല്യങ്ങൾ സംരക്ഷിക്കുന്നതിനാണ് ഹിന്ദുക്കൾ നിലകൊണ്ടത്. യൂറോപ്യൻ- മുസ്ലീം അധിനിവേശങ്ങൾക്കിടയിലും ഭാരതീയ സംസ്കാരത്തെ അവർ കാത്തുസൂക്ഷിച്ചു. '' ഇത് വളരെ പ്രധാനമാണെന്ന് അദ്ദേഹം ഓർമ്മിപ്പിക്കുന്നു. ഹിന്ദുത്വം ഒരു ജീവിതരീതിയെന്ന നിലയ്ക്ക് ഗംഗയെപ്പോലെ സ്വച്ഛന്ദം ഒഴുകികൊണ്ടിരിക്കും'' ■

*(അമേരിക്കയിലെ മിഡിൽ ഈസ്റ്റ് മീഡിയ റിസർച്ചിന്റെ സൗത്ത് ഏഷ്യൻ സ്റ്റഡീസ് ഡയറക്ടറാണ് ലേഖകൻ)*